# പദ്യമാലിക.

## മൂന്നാം ഭാഗം.

പ്രസാധകന്മാർ
എം. രാജരാജവർമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്,
എം. ഏ., ബി. എൽ.,
പന്തളം, കേരളവർമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്.

പ്രകാശകൻ,
തോമസ് പോൾ ബി. ഏ.

വിദ്യാവിലാസം പ്രസിദ്ധീകരണശാല,
തിരുവനന്തപുരം.
1916.

# പദ്യമാലിക



## മൂന്നാം ഭാഗം

---

പ്രസാധകന്മാർ

എം. രാജരാജവൎമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്
എം. എ., ബി. എൽ.

പന്തളം കേരളവൎമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്

പ്രകാശകൻ

തോമസ് പോൾ, ബി. എ.

വിദ്യാവിലാസം പ്രസിദ്ധീകരണശാല

തിരുവനന്തപുരം

CONTENTS

വിഷയസൂചി.

---



# പദ്യമാലിക



## മൂന്നാം ഭാഗം

---

### ൧. ദൈവം

നമ്മെസ്സൃഷ്ടിച്ചു വേണ്ടുന്ന
നന്മ നല്കുന്ന ദേവനെ
നന്മനം ചേൎത്തു നാമോൎത്താൽ
തിന്മയെല്ലാമകന്നുപോം.

പകലും രാവുമെന്നല്ല
മഴയും വേനലും ക്രമാൽ
പിഴ പററാതെയീവണ്ണ-
മഴകിൽ ചെയ്പതാരുവാൻ?

മലയും പല സസ്യങ്ങൾ
വിളയും നല്ല ഭൂമിയും
നിലവും നദിയും നിത്യം
നിലനിൎത്തുന്നതേതവൻ?

പാലിക്കും ദേവനിൽ തെല്ലു-
പോലും ഭക്തി പെടാത്തവൻ
കാലിക്കൂട്ടത്തിനേക്കാളും
കേവലം നന്ദി കെട്ടവൻ.

ഉലകിൽദ്ദൈന്യമോടെന്നും
വലയാതെയിരിക്കുവാൻ
കുലദൈവത്തൊടർത്ഥിച്ചാൽ
ഫലമുണ്ടായിടും ദൃഢം.

---

## ൨. അമ്മേപ്പക്ഷം.

അമ്മേപ്പക്ഷമെനിക്കാണേററം
ചുമ്മാതല്ലേ ചൊല്ലീടുന്നു;
ഉമ്മകൾ തന്നാൽ മാത്രം പോരാ
തിന്മാനുള്ളതുമേകീടേണം.

രാമൻകുട്ടി പറഞ്ഞതു കേട്ടാ-
രുക്മിണിയോടിയടുത്തുടനോതി:—
അമ്മേപ്പക്ഷമെനിക്കാണേററം
സമ്മാനങ്ങളെനിക്കു തരേണം.

കണ്ടും കേട്ടുമിരുന്നൊരു ജാനകി
മിണ്ടാതങ്ങു കടന്നുനടന്നപ്പോൾ;
പാണ്ടി കളിക്കാൻ മാങ്ങ പറിക്കാൻ
മണ്ടിനടന്നു രാമൻകുട്ടി.

പല്ലാങ്കുഴിയും പാറയുമായി-
ട്ടെല്ലാവരുമായ് രുക്മിണിയാടി;
നല്ലൊരു ജാനകി കന്നിനു വെള്ളം
പുല്ലും നൾകീ തൂത്തു പുരകൾ;

ചെറുപൈതലിനും പാലു കൊടുത്തു
കരയാതാക്കിത്തൊട്ടിലുമാട്ടി;
പറയുവിനാർക്കാണമ്മേപ്പക്ഷം
മുറ വാങ്ങിടാൻ സമ്മാനത്തെ?



൩. കണ്ടുവോ നീ?

കാർമുകിൽമാലയെക്കണ്ടുവോ നീ?
നേർമണിക്കാററിലങ്ങോടിടുന്നു;
നേർമ്മനം പൂണ്ടൊരു താതനെക്കാണവേ
ദുർമ്മദമേറിയ പിള്ളരെപ്പോൽ.

മിന്നുമിമ്മിന്നലും കണ്ടുവോ നീ?
വന്നിട്ടും മുന്നമേയോടിടുന്നു;
മന്നവൻതന്നുടേ മുന്നം വരുന്നോരു
കന്നം തിരിഞ്ഞവരെന്നപോലെ.

പേമഴച്ചാററലും കണ്ടുവോ നീ?
ഭൂമിതൻ ഭൂമയേ നീക്കിയല്ലൊ!
കേമനാണെന്നു നടിച്ചു ഞെളിയുന്ന
ശീമയായുള്ളൊരു ബാലകൻപോൽ.

പുത്തൻ മഴവില്ലു കണ്ടുവോ നീ?
നേത്തുപോകുന്നു പൊട്ടുന്നിനവെ;
ധൂത്തരായുള്ള മനുഷ്യൎക്കു വന്നിട്ടും
വിത്തം തുലഞ്ഞിടുമെന്നപോലെ.



## ൪. ദുഷ്പ്രവാദം.

ചോദിച്ച പോൽപ്പണ്ടിതു കൊണ്ടൽവൎണ്ണൻ
തദാ കൊടുത്തില്ലിതു യാദവൻ താൻ;
കല്പാൻ മടിക്കുന്നു തരം വരുമ്പോൾ?
കണ്ടാലിരക്കുന്ന ജനങ്ങളുണ്ടോ

ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷരുള്ള കാലം?
കാരസ്കരത്തിൻ കുരു പാലിലിട്ടാൽ
കാലാന്തരേ കയ്പു ശമിപ്പതുണ്ടോ?

രത്നം നശിക്കുന്നതിനല്ല ഖേദം
യത്നത്തിനാളായവനത്ഥമുണ്ടാം;
സ്യമന്തകം കാരണമെത്രകഷ്ടം
കുമാരനുംകൂടെ മരിച്ചതല്ലോ!

ധനങ്ങളുള്ളോരിനി വേണ്ടതിപ്പോ-
ളെനിക്കു തോന്നുന്നതു ഞാനുരക്കാം;
ഇട്ടിക്കിൽനിന്നാശു കടത്തിവെപ്പാ-
നുദ്യോഗമദ്യൈവ തുടന്നിടേണം.

ഉച്ചസ്സു കുത്തിക്കവരുന്ന ദിക്കിൽ
വെച്ചേക്ക നന്നോ ധനധാന്യമെല്ലാം?
ഇത്യാദി ദുർഭാഷണഘോഷമപ്പോ-
ളത്യന്തമുണ്ടായിതു പാരിലെല്ലാം.

മുമ്പിൽഗ്ഗമിച്ചീടിന ഗോവുതന്റെ
പിമ്പേ ഗമിക്കും ബഹു ഗോക്കളെല്ലാം;
ഒരുത്തനുണ്ടാക്കിന ദുഷ്പ്രവാദം
പരത്തുവാനാളുകളുണ്ടസംഖ്യം.

(ശ്രീകൃഷ്ണചരിതം.)



## ൫. കടന്നലും തേനീച്ചയും.

കടന്നൽ നടകൊള്ളുമ്പോൾ
കടന്നു മധുമക്ഷിക;
തടഞ്ഞുനിത്തിച്ചോദിച്ചു
കടന്നലതിനോട്ടടൻ:—
'ചങ്ങാതീ! ചൊല്ലുകെന്നോട്ടു
മങ്ങാതിങ്ങുടനുത്തരം;
നിങ്ങളേപ്പോൽച്ചിറകിനു
ഭംഗിയുണ്ടു നമുക്കെടോ!

'കണ്ടാലുമുണ്ടു സൌന്ദയ്യം;
മിണ്ടുകില്ലാരുമെങ്കിലും;
കൊണ്ടാട്ടും നിന്നെയെല്ലാരും
കണ്ടുകൂടെന്നെയാക്കുമേ!

വരുവാനീവിധം ഹന്ത!
കാരണം പുനരെന്തുവാൻ ?
വിരവോട്ടരചെയ്യേണം
വരനാകിയ തോഴരേ !'

ചെറുതേനീച്ചയതിനോ-
ട്ടരചെയ്തുടനുത്തരം:—
'വീരനാം തോഴരേ! കേൾക്ക
ശരിതന്നെയതൊക്കെയും;

എങ്കിലും, നിങ്ങളെപ്പോലെ
സങ്കടം നൾകിടും തൊഴിൽ
എങ്കലുണ്ടായിരുന്നെങ്കിൽ
പെൺകിടാവും വെറുത്തിടും.

സാധുവായ് ഞങ്ങളെല്ലാരും
ബാധ ചെയ്യാതിരുന്നിട്ടും;
മധുവും ശേഖരിച്ചീട്ടും
ബോധിച്ചീടുമതാക്കുമേ.

അതിനാലഷഴകുണ്ടായാൽ
മതിയാകില്ല തോഴരെ!
മതിയിൽ ദുഷ്ടു കൂടാതെ
പതിവായ് വേലചെയ്യണം.'



## ൩. ഒരാപത്തു്.

കാളിന്ദിയിൽപ്പള്ളിയോടം കളിക്കേണ-
മോളവും കാററും കുറയുമെന്നിങ്ങനെ,
ധീവരന്മാരുടേ വാക്കു കേട്ടഞ്ജസാ
സാവധാനം പുറപ്പെട്ടിതു നൈഷധൻ.
കൂടെപ്പുറപ്പെട്ടു പത്തുനൂറാളുകൾ
ഓടം കരേറി കുമാരനും കൂട്ടവും;
ഓടിയും തോണിയും വഞ്ചിയും വള്ളവും
കൂടിപ്പലതുമിറക്കിപ്പതുക്കവേ;
തണ്ടായവും നല്ല പാട്ടും കഥകളും
കൊണ്ടാടിയോടിത്തുടങ്ങി മഹാജ്ജലെ.
കെല്പോട്ടുനേരേ നട്ടുക്കട്ടുക്കും വിധൌ
സ്വല്പംമഴക്കാറു കൊണ്ടു നഭസ്സ്ഥലേ.
ഓളങ്ങൾ പൊങ്ങിത്തുടങ്ങി പതുക്കവേ
കാളിന്ദിയൊന്നു പകന്നു തദന്തരേ.
ആകാശമൊക്കെപ്പരന്നു മഴക്കാറു-
മാകാ നമുക്കിന്നു പോകെന്നു തങ്ങളിൽ,
ഘോഷം തുടങ്ങി മരക്കലത്തിൽ തദാ
വേഷം പകന്നു കാണായി കാളിന്ദിയും;

കീഴ്മേൽ മറിഞ്ഞു വരുന്ന തിരകളിൽ
കാണ്മാൻ കുറഞ്ഞു മരക്കലക്കൂട്ടവും;
വിങ്ങുന്ന കാറ്റേററുപൊട്ടിപ്പടവുകൾ
മുങ്ങിത്തുടങ്ങി മരിച്ചു പല ജനം.
നക്രങ്ങൾ വന്നു വിഴുങ്ങിട്ടൊരുവിധം,
ചക്രച്ചുഴപ്പിൽ പതിച്ചിട്ടൊരുവിധം,
വെള്ളം കുടിച്ചു തടിച്ചിട്ടൊരുവിധം,
വള്ളത്തിൽ മുട്ടിത്തകൎന്നിട്ടൊരുവിധം,
ഏന്തും ജലത്തിൽ വിപത്തിനെ പ്രാപിച്ചു
നീന്തിക്കരേറിപ്പണിപ്പെട്ടൊരുവിധം.

(ശിവപുരാണം)

## ൭. അറിവു്.

അന്നന്നു ചെയ്യേണ്ട കാൎയ്യങ്ങളെല്ലാം
അന്നന്നു ചെയ്യേണമെല്ലാക്കിടാങ്ങൾ;
പിന്നെന്നുവെച്ചീടിലൊന്നിച്ചു ചേരും
നന്നായ് നടത്താൻ പ്രയാസം വരും മേൽ.

ഇന്നുള്ള പാഠം പഠിക്കാതെ പോയാൽ
പിന്നീടിരട്ടിയ്ക്കിരട്ടിയ്ക്കുമല്ലൊ;
ഒന്നും പഠിക്കാത്തതിന്നൊപ്പമാകും
വന്നീടുമന്നത്തല്ലൽത്താരിലേററം.

എന്നല്ല നന്നായ് ഫലിക്കേണമെങ്കിൽ
തോന്നുന്നപോലങ്ങു ചെയ്യീടിലാകാ;
മന്നോൎന്നുമേഴക്കുമൊന്നേപഠിത്തം
വന്നിടുവാൻ മാൎഗ്ഗമെന്നും ധരിക്ക.

കുന്നേറുവാൻ നൽക്കളിയാട്ടുവാനും
വന്നീട്ടമെല്ലാരുമുല്ലാസമോടേ;
എന്നും നമുക്കുള്ള കൂട്ടാളിയായി
ച്ചൊന്നിട്ടകാരെന്നു ബോധം വെടിഞ്ഞാൽ.



വ്വ. കാട്ടാളൻ.

ചെമ്പിച്ച താടിയും, മീശയും, കേശ്വും,
വമ്പിച്ച കൈകളിൽ വില്ലും ശരങ്ങളും,

ചെമ്പരത്തിപ്പൂകണക്കെ നേത്രങ്ങളു-
മമ്പിളിപോലെ വളഞ്ഞുള്ള പല്ലുകൾ,
അഞ്ജനപവ്വതം പോലേ ശരീരവും,
ഗുഞ്ജാഫലംകൊണ്ടു കോത്തുള്ള മാലകൾ
കുഞ്ജരന്മാരുടെ കുംഭത്തടങ്ങളെ-
ബ്ഭഞ്ജനംചെയ്തങ്ങതിൽപ്പെട്ട മുത്തുകൾ
അംഞ്ജസാ കുത്തിത്തുളച്ചു കോത്തങ്ങനെ
സഞ്ജാതമായുള്ള മാലാകലാപവും,
മഞ്ഞക്കുറികളും മായൂരപിഞ്ഛവും
മഞ്ചാടിമാലയും മാറിൽപ്പലതരം,
ഉച്ചത്തിലുള്ളോരു കണ്ഠനാദങ്ങളും,
മെച്ചത്തിലുള്ളോരു വിഭ്രമഭാവങ്ങളും,
കച്ച കെട്ടിച്ചില തൊങ്ങലും വാലുമി-
ട്ടത്യന്തഘോഷമാം വേഷം ഭയങ്കരം.

(കുഞ്ചൻ നമ്പിയാർ)



## ൯. മന്തൻ ചന്തയിൽ പോയതു്.

ചന്തയിൽ പോകുവാൻ
തന്തയേ വേർപെട്ടു
മന്തനായുള്ളോരു കൊച്ചുപയ്യൻ
നന്നായ കന്നിനെ-

യൊന്നിങ്ങെരുത്തിലിൽ-
നിന്നഴിച്ചിട്ടുടൻ കൊണ്ടുപോയിടിനാൻ.
പോയിട്ടം നേരമേ
'നായിനെക്കൊണ്ടു നീ
പായുന്നതെങ്ങെടാ?' എന്നൊരുത്തൻ.
'പട്ടിയല്ലിങ്ങെടോ!
കുട്ടിയാം പയ്യിനെ
ചട്ടമായ്‌വില്ക്കുവാൻ കൊണ്ടുപോകുന്നു ഞാൻ'.
പയ്യന്റെ വാക്കിതു
പയ്യെപ്പറഞ്ഞതു
പൊയ്യെന്നു ചൊല്ലിനാൻ മറെറാരുത്തൻ.
'കൊമ്പുകളില്ലയോ
കൊമ്പിപ്പശുവിനെ-
നമ്പർകോൻ വേണ്ടെടാ! ചൊല്ലുവാനും;
കോവർകഴുതയെ-
ന്നേവനും ചൊല്ലിട്ടം
നേർവരും കാതുകൾ കണ്ടുവെന്നാൽ'.
'ആടിനെക്കണ്ടിട്ടു
മാടിതെന്നോതിട്ടു
മേടിച്ചിട്ടം മണ്ടനാരുണ്ടു ഭൂമിയിൽ ?'
ചൊല്ലിനാനിത്തരം
കെല്പനായുള്ളോരു

ചില്ലറക്കാരനാം വേറൊരുത്തൻ.
കണ്ടപേരൊക്കവേ
കണ്ടതു ചൊല്ലീട്ടു
കുണ്ഠിതം പൂണ്ടൊരു കൊച്ചുപയ്യൻ
വേണ്ടതെന്താണെന്നു
കൊണ്ടിടാതുള്ളിലും
കണ്ടമാനം വിലസ്സുകിനാൻ കന്നിന്നെ.
മണ്ടനായിട്ടുകിൽ-
ച്ചെണ്ടകൊട്ടിച്ചിടും
വീണ്ടുമങ്ങിണ്ടലും വന്നുകൂടും.



## ൧൦. ജലം.

ഉലകിൽക്കണ്ടിടുന്നോരു സകലത്തിനുമെത്രയും
പരമാശ്രയമായിട്ടു ജലമൊന്നാണു നിശ്ചയം.

വെള്ളമില്ലാതെയിബ്ഭൂമിക്കുള്ളിലുള്ളവയൊന്നുമേ
തെല്ലു പോലും വളൎന്നീടുന്നില്ല സൎവ്വാശ്രയം ജലം.

കിണറും, കുളവും, തോടും, പുഴയും, നല്ല പൊയ്കയും,
പെരുതാം കായലും, ക്രൂരൻ കടലും വെള്ളമല്ലയോ?

ജലമില്ലാത്ത ദിക്കാന്നാൽ വലയും നമ്മളൊക്കെയും
പല നന്മകൾ ചേൎന്നാലും ഫലമില്ലാതെ തീൎന്നിടും.

ശുദ്ധമാം ജലമാരോഗ്യവൎദ്ധനമ്മും സുഖത്തിന്നും
മുഖ്യമാം ഹേതുവെന്നായ് നാമുൾക്കളത്തിൽധരിക്കണം.

ചൂടെഴും വെയിൽകൊണ്ടേററമാടൽ തേടുന്ന ജീവികൾ
കേടകന്ന ജലത്താലേ ഗാഢം സമ്പ്രീതരായിടും.

അഴൽ ചേൎക്കുന്നവൻതാപമൊഴിയുന്നതിനായ് പ്പരം
മഴ പെയ്യുന്നതും ശുദ്ധി തഴെക്കും ജലമല്ലയോ ?

തെളിവും ശുദ്ധിയും പൂണ്ട ജലമുള്ളൊരു പാൎപ്പിടം
ഉലകിൽ സുഖവും ദേഹബലവും ചേൎക്കുമാക്കുമേ.



## ൧൧. ഒരു തൎക്കം.

മത്തൻകായുടെ വിത്തുകളിൽ
ച്ചിലതെണ്ണത്തെയൊരിക്കൽ
കയ്യാലയുടെ കീഴരികിൽ
പയ്യൻ കൊണ്ടു വിതച്ചു.

മുള വന്നല്ലോ ചെറുനാളിൽ
വളവും വച്ചുകൊടുത്തു
വെള്ളം കോരി പ്രതിദിനവും
വള്ളി വളൎന്നുതുടങ്ങി.

പററിക്കേറിവളൎന്നല്ലോ
മുററിവരുന്നൊരു വള്ളി
മറെറാരു നാളിൽ കയ്യാലക്ക-
ങ്ങേററുപിടിച്ചു പടൎന്നു.

വേലി കടന്നിട്ടന്യൻേറ
നിലമാൎന്നിട്ടന്നളവിൽ
നലമൊട്ടു പൂക്കൾ വിരിഞ്ഞു
ചിലതവ കായായ്ത്തിൎന്നു.

കന്നിക്കായ വിളഞ്ഞപ്പോൾ
ചെന്നു പറിക്കാൻ പയ്യൻ.
അന്നുടനോതിയയൽക്കാരൻ
'തന്നിട്ടുകില്ലാ' എന്നു്.

'നട്ടു വളൎത്തിത്തണ്ണീർ കോരി-
ക്കഷ്ടപ്പെട്ടതു ഞാനല്ലേ ?
തിട്ടം ഫലമിന്നെന്നുടെയാം,
പിട്ടു പറഞ്ഞിടൊല്ലേ!'

ബാലനിവണ്ണം ചൊന്നപ്പോൾ
ബലമൊട്ടു ചൊന്നാനയൽവാസി :—
"നിലമിതു നിൻേറതല്ലല്ലോ
ഫലമിതിലല്ലോ നില്ക്കുന്നു."

ഇങ്ങനെയുള്ളൊരു തക്കത്തി-
ന്നെങ്ങനെ വേണം ചെയ്യാൻ
മങ്ങാതോതുക കുട്ടികളേ!
നിങ്ങളിലോരോ പേരും.



## ൰൨. വാങ്മാധുര്യം.

ഉള്ളിൽ സുമധുരമായിട്ടുന്നൊരു
വെള്ളംകൊണ്ടു നിറഞ്ഞൊരു തേങ്ങ-
ക്കകമതിമധുരം പുറമതി കഠിനം
ചകിരി ചിരട്ടയതങ്ങിനെ പോട്ടെ;

നിറമേറീടിന മാമ്പഴമായതു
പുറമേ മധുര മനോഹരസാരം
അണ്ടി പുളിക്കുമതുള്ളിൽ കഠിനത-
യുണ്ടൊരു ദോഷമതിന്നും പറവാൻ.

ഉള്ളും മധുരം പുറവും മധുരം
പുറമെ തോലും കളവാനില്ല
അങ്ങിനെയുള്ളൊരു മുന്തിങ്ങാപ്പഴ-
മതു കിട്ടുമ്പോളാശു ഭുജിക്കാം.

ഇങ്ങിനെ തന്നേ കവിതാമാർഗ്ഗം
സംഗതിയെല്ലാം ബോധിക്കേണം.
ഒന്നും കൂടി പുനരുരചെയ്യാം
തിങ്ങിന മോദാൽ കേട്ടെന്നാകിൽ,

രണ്ടും കേടായിട്ടൊരു കൂട്ടം
ചണ്ടികളെന്നേ പറവാനുള്ളൂ.

(വിദ്യാവിനോദിനി)



## ൧൩. പയ്യെപ്പയ്യെ.

ഓരോ ഇലകൾ മുളച്ചിട്ടല്ലോ
മരമായിട്ടു വളൎന്നീടുന്നു;
ഓരോ കമ്പുകൾ ചേൎത്തിട്ടല്ലോ
കുരുവികൾ കൂടു പണിഞ്ഞീടുന്നു;
ഓരോ കാലടി വച്ചിട്ടല്ലോ
പെരുവഴി ദൂരം പോയിടുന്നു;
ഓരോ തിരകൾ മറിഞ്ഞിട്ടല്ലോ
കരയിൽ പരുപരയാണ്ടൊരു പാറകൾ
തീരെ മെഴുക്കൻ കല്ലുകളായതു്?
തെരുതെരെയോരോ തുള്ളികൾ വീണാൽ
പെരുമഴയായിത്തീരുന്നല്ലൊ;
തരിമണലോരോന്നൊന്നിക്കുമ്പോൾ
പരമൊരു കുന്നങ്ങുണ്ടാകുന്നു;
പൊരിയോരോന്നു പരന്നിട്ടല്ലോ
പാരിൽപ്പെരിയൊരു തീയാകുന്നു;
ഓരോ പൂവും തേടിച്ചെന്നി-
ട്ടോരോ തുള്ളി കവൎന്നിട്ടല്ലോ
ചെറുതേനീച്ചകൾ തേൻകൂട്ടത്തെ
വിരവൊടു കൊണ്ടു നിറച്ചീടുന്നു;
ഓരോ കാൎയ്യം സമ്പാദിച്ചി-
ട്ടൊരുവൻ വൎത്തകനാകുന്നല്ലോ;
ഓരോ നിമിഷം കഴിയുന്തോറും

നേരം പോകും, കാലം മറിയും,
സൂരനുദിച്ചിട്ടണയും, പിന്നെ
ക്കൂരിരുൾ കൂട്ടം, പിന്നെയുദിക്കും,
നിരവധിനാളുകളോരോന്നിങ്ങിനെ
നരനുളവാകും, നരയും കുരയും
ജ്ജരയും വന്നു പരുങ്ങും മുമ്പിൽ
വരഗുണമേകും വിദ്യകളോരോ-
ന്നൊരുവിധമെങ്കിലുമുണ്ടായിടാൻ
ഗ്ഗുരുവരസേവ കഴിച്ചീട്ടന്നോ-
ന്നരതരഭാഗ്യമിയന്നൊരു ധന്യൻ.



## ൧൪. ബാലലീല.

ഒട്ടു വെളുക്കുമ്പൊളമ്മയും ബാലനെ-
ത്തെറ്റെന്നു കാലും മുഖവും കഴുകിച്ചു
ചേലൊന്നു ഭസ്മക്കുറിയുമണിയിച്ചു
കാലേച്ചിലമ്പുകൾ ചാലെയുറപ്പിച്ചു
നാലഞ്ചുവട്ടം തഴുകിക്കനിവോടെ
പീലിത്തിരുമുടി തന്നിലും ചുംബിച്ചു
ചാലേ വരുന്നോരു ചങ്ങാതിമാരോടു
താലോലിച്ചങ്ങു കളിപ്പാനയക്കയും;
അഞ്ചാറുനാഴിക ചെല്ലുന്ന നേരത്തു
പഞ്ചാരക്കൂട്ടിക്കലർന്നോരു ചോറുമായ്

ചഞ്ചലനേത്രനെക്കാണാഞ്ഞു മാതാവു
കൊഞ്ചി വിളിച്ചങ്ങു നിളെ നടക്കയും;
പിന്നെയുമുണ്ണികൾ ചങ്ങാതിമാരോടു-
മൊന്നിച്ചു മുററത്തിരുന്നു കളിക്കയും;
കണ്ണൻചിരട്ടയിൽ പ്പൂഴി നിറച്ചിട്ടു
കണ്ണും തുളച്ചങ്ങുയത്തിപ്പിടിക്കയും;
മണ്ണു പൊഴിയുന്നു കണ്ടു രസിക്കയും;
മണ്ണിൽക്കരംകൊണ്ടു നീളേ വരയ്ക്കയും;
കൊച്ചുകരം രണ്ടും കുത്തിപ്പൊടിതന്നിൽ
പൂച്ചക്കരണം മറിഞ്ഞു കളിക്കയും;
മെച്ചത്തിൽ നല്ലോരു പൂഴിച്ചോറുണ്ടാക്കി
ക്കൊച്ചുകൾക്കെല്ലാം വിളമ്പിക്കൊടുക്കയും;
ആച്ചെളി മേളിച്ച മേനി വിയക്കയും
കച്ചകൊണ്ടാച്ചിമാർ ചെന്നിട്ടു തുക്കയും;
മച്ചിലൊളിച്ചു ചിലരങ്ങു പാക്കയും
മെച്ചം തിരഞ്ഞു കണ്ടുച്ചത്തിലാക്കയും.

(കുഞ്ചൻ നമ്പിയാർ)





## ൧൫. ചിന്തിക്കാരൻ.

ചന്തമെഴുന്നൊരു
ചിന്തിക്കാരൻ
ചന്തയിലമരുന്നു
പന്തു തുടങ്ങിന സാധനമനവധി-
യേന്തി വരുന്നല്ലോ!

പെട്ടിയിലുണ്ടേ
ചീട്ടികൾ പലതര-
മൊട്ടേറെപ്പട്ടും;
പിട്ടു പറഞ്ഞിട്ടുമവനെ വിളിക്കാൻ
കുട്ടികളോട്ടുന്നു.

പുഞ്ചിരിയോടേ
തഞ്ചമൊടവനു-
മഞ്ചെട്ട് കൂട്ടം
ലേഞ്ചികൾ, ഡപ്പികൾ, ചിപ്പുകൾ, പാവകൾ
കൊഞ്ചി നിരത്തുന്നു.

പാവകൾ പാർത്താൽ
ജീവനുമുണ്ടെ-
ന്നേവനുമോതീടും
നാവുകൾ, കണ്ണുകൾ, കൈ, കാലുകളും
മേവുന്നുണ്ടല്ലോ!

കൊച്ചുകിടാങ്ങളു-
മച്ഛന്നരികേ
മെച്ചമൊടേ ചെന്ന്
ഇച്ഛ പെരുത്തതു വാങ്ങിച്ചീടാ-
നൊച്ചയൊടോതുന്നു.

'പട്ടിയെനിക്കും
പട്ടുകളേട്ടനു
പെട്ടികളുണ്ണിക്കും
തിട്ടമിവററകൾ വാങ്ങുകവേണം
കോട്ടം കൂടാതെ'.

ഇങ്ങനെ കുട്ടികൾ
തിങ്ങിന മോദാൽ
വാങ്ങീ സാമാനം;
മങ്ങാതുടനടി ചിന്തിക്കാരൻ
വാങ്ങിട്ടുന്നല്ലോ.

നാട്ടുകളെല്ലാ-
മോടിനടക്കും
മോടിയോടീവിധമായ്,
പാട്ടുകൾ തിന്നഥ ചിന്തിക്കാരൻ
മേടകൾ തീർത്തിട്ടും.

കഷ്ടപ്പെട്ടാൽ
ഇഷ്ടം നേടാ-
മൊട്ടേറേയെന്നു
തിട്ടമിതി'ന്നൊരു പാഠവുമുടനേ
കുട്ടികളറിയേണം.



൧൩. ഐകമത്യം.

വർദ്ധമാനപുരത്തിങ്കൽ
വൃദ്ധനായൊരു വർത്തകൻ
വർത്തിച്ചഞ്ചു സുതന്മാരോ-
ടൊത്തു വിത്തം വളർത്തിനാൻ.

സമ്പൽസ്സമൃദ്ധികൊണ്ടേററം
ഡംഭരായ് തീൎന്നിതെവരും
തുമ്പില്ലാതിടയാനായി-
ത്തുനിഞ്ഞാരിവർ തങ്ങളിൽ.

ബുദ്ധി നന്നാക്കുവാൻ മന്ത്ര-
സിദ്ധിയെന്തെന്നു വത്സകൻ
ചിത്തതാരിൽ നിനച്ചൊക്കും
സൂത്രമൊന്നോൎത്തു തൃപ്തനായ്.

ഒരു കെട്ടു വെറുംചുള്ളി-
വിറകാശു വരുത്തിനാൻ
അരികത്തമരും പുത്ര-
നിരയോടേവമോതിനാൻ.

കൂട്ടു വേറിട്ടു ചെന്നിട്ടി-
ക്കെട്ടഴിക്കാതെ ചുള്ളിയേ
പൊട്ടിപ്പോനേകുമെൻ കയ്യി-
ലിട്ടിരിക്കുന്ന മോതിരം.

അതു കേട്ടവരും വേഗാൽ
കൊതിയോടതു വാങ്ങുവാൻ
അതിയത്നം തുടൎന്നേററം
മതികെട്ടു മടങ്ങിനാർ.

കെട്ടഴിക്കാതൊടിച്ചീടാ-
നൊട്ടുവൈഷമ്യമെങ്കിലോ
മുട്ടകില്ലിനിയോരോന്നാ-
യിട്ടെടുത്തിട്ടൊടിക്കുവിൻ.

മന്ദഹാസാന്വിതം താതൻ
ചൊന്ന വാക്കുകൾ കേൾക്കവേ
ചെന്നോരോ ചുള്ളി കൈക്കൊണ്ടു
നന്ദനന്മാരൊടിച്ചുടൻ.

കൃത്യമാമൈകമത്യത്തിൽ
പത്ഥ്യമില്ലാതിരുന്നിട്ടും
പുത്രരോടിത്തരം താതൻ
സത്വരം തത്വമോതിനാൻ :—

'കെട്ടഴിക്കാതിരുന്നപ്പോൾ
പെട്ടപാടുകളോക്കുവിൻ
കൂട്ടുകെട്ടായിരുന്നാലി-
മട്ടിലുണ്ടാം ബലം ദൃഢം.'

(ബാലമിത്രം.)



## ൧൭. കള്ളനെ കിള്ളൻ പിടിക്കും.

**കുഞ്ഞേ !** നീ കരഞ്ഞിടൊല്ലേ
നൽക്കഥ ചൊല്ലാം
**കുഞ്ഞേ!** നീ കരഞ്ഞിടൊല്ലേ.

പിള്ളരാകും പൂച്ച രണ്ടി-
ങ്ങുള്ളിലുള്ള കള്ളമേറി
തള്ള പോയ വേള നോക്കി-
ത്തള്ളിയേറിപ്പുരക്കുള്ളിൽ; **കുഞ്ഞേ!**

ചാടിയേറിട്ടുറിക്കുള്ളിൽ
മൂടി വച്ചച്ചട്ടി തട്ടി
കട്ടിയായിട്ടുള്ള വെണ്ണ
കട്ടുവല്ലോ ശിഷ്ടമെന്ന്യ. കുഞ്ഞേ!

തൎക്കമായി തമ്മിലപ്പോൾ
പങ്കിടാനായ്, കുരങ്ങച്ചൻ
ശങ്ക കൂടാതടുത്തല്ലോ
തങ്കരത്തെ ത്രാസുമാക്കി. കുഞ്ഞേ!

പാതിയോരോ കയ്യിൽ വച്ചി-
ട്ടോതിയല്ലോ ചൊക്കനാരും
നീതിയായിക്കൊടുത്തീടാൻ
പാതിവേണം നമുക്കെന്നു. കുഞ്ഞേ!

ഇച്ഛപോലങ്ങെടുത്തിടാൻ
പൂച്ച രണ്ടും സമ്മതിച്ചു;
മെച്ചമോടേ പാതി തിന്നു
പിച്ചലാട്ടം വിട്ടു ചൊക്കൻ. കുഞ്ഞേ!

രണ്ടു കൈമേലാക്കിയല്ലോ
വീണ്ടുമുള്ളാപ്പാതി വെണ്ണ
കണ്ടിതപ്പോൾ തൂക്കമൊന്നിൽ
വേണ്ടതായിട്ടല്പമായി; കുഞ്ഞേ!

ഏറിയേറി വന്നതിന്മേൽ
മാറി മാറിക്കടിച്ചല്ലോ;
നീറിയപ്പോൾ മാറിന്നുള്ളിൽ
ക്കുറകന്ന പൂച്ചകൾക്കും. കുഞ്ഞേ!

മന്നനായ ചൊക്കനാരും
തിന്നു തിന്നു വെണ്ണയെല്ലാം;
ഖിന്നരായി പൂച്ച രണ്ടും
വന്നുചേൎന്നു വീട്ടിലും കേൾ. കുഞ്ഞേ!



## ൧൭. വായു.

ഇലയും പൂക്കളും കമ്പുമിളകിക്കൊണ്ടിരിക്കുവാൻ
ഉലകിൽ തിങ്ങിട്ടും വായുചലനംതന്നെ കാരണം.

എല്ലായ്പ്പൊഴും വായു പാരിലെല്ലാ ദിക്കിലുമൊന്നുപോൽ
ഉല്ലാസത്തോട്ട ചുററുന്നിതല്ലായ്കിൽ വിഷമത്തിലാം.

ശുദ്ധവായു ഭവിക്കാഞ്ഞാൽ ബുദ്ധി ദേഹങ്ങൾ കെട്ടുപോം
നല്ല കാററെന്നുമേററീടിൽ തെല്ലും രോഗങ്ങളാൎന്നിടാ.

ചീഞ്ഞു നാറിക്കിടക്കുന്ന ദൂഷിച്ചുള്ളൊരു വസ്തുവിൽ
പററിച്ചേൎന്നു വരും വായുവേററാൽ രോഗം പിടിച്ചിട്ടും.

താൻ വസിക്കും ഭവനവും ചുററുപാട്ടുള്ള മിററവും
ഏററവും ശുചിയായ് വെച്ചു പോററിയാൽ സൌഖ്യമായ്വരും.

രോഗബീജ്ജങ്ങൾ ദുഷ്ടാററിൻ യോഗമുണ്ടാകിൽ വന്നുപോം
വേഗമിന്നതിനാൽ ദുഷ്ടഭാഗത്തെക്കൈവിടേണ്ടതാം.

ശുദ്ധമാം കാററു നാമേററാൽ സിദ്ധമാം സ്വസൌഖ്യവും
ബുദ്ധിശക്തി ശുഭൈശ്വൎയ്യവൃദ്ധിയും സംഭവിച്ചിടും.

---

## ൧൯. ഒരു വഞ്ചിപ്പാട്ട്.

കാറേറ നല്ല കാറേറ! നല്ല നേർമണിക്കാറേറ!
തകതൈതാം!

വീശിടുക പാശങ്ങളിലേശിന പായിൽ
തകതൈതാം!

വഞ്ചിക്കൊരു തഞ്ചം വരുമഞ്ചുമതപ്പോൾ
തകതൈതാം!

തെററാതതു പററും കര മുററിന വേഗം
തകതൈതാം!

പൂവേ! നല്ല പൂവേ! നല്ല താമരപ്പൂവേ!
വിടിരുക നീ!

നന്നായ് പെരുകുന്നിൻ മുകളായിതു സൂൎയ്യൻ
വിടിരുക നീ!

മണ്ടും വരിവണ്ടും വരിയാണ്ടു മുരണ്ടും
വിടിരുക നീ!

മാററും ചെറുകാററും തവ മുററിയ നീററൽ
വിടിരുക നീ!

പക്ഷി! ചെറുപക്ഷി! ചെറു ചിത്തിപ്പക്ഷി!
വരികരികിൽ!

തിന്നാനതിനന്നായിഹ തന്നിടുമന്നം
വരികരികിൽ!

പോയാലൊരു പേയാലരയാലിനു മീതേ
വരികരികിൽ!

കൂട്ടം പല വട്ടം മലവേടർ പിടിക്കാൻ
വരികരികിൽ!



## ൨൦. ദിനചര്യ.

പുലരും മുമ്പുണരണ-
മുണൎന്നാലേററിരിക്കണം;
ഇരുന്നാൽക്കണ്ണടച്ചുള്ളിൽ
പ്പരദൈവത്തെയോക്കണം.

അമ്മയെക്കാണണം മുമ്പി-
ലച്ഛനെത്തൊഴതീടണം;
കാണുന്ന ദൈവമാണച്ഛ-
നമ്മമാരെന്നുമോക്കണം.

മാതാപിതാക്കളില്ലാഞ്ഞാ-
ലേതായാലും സുഖം വരാ-
തായും താതനുമാകുന്നു
ന്യായമായ് ക്കാത്തുകൊള്ളുവോർ.

സ്നേഹവാത്സല്യമേൽക്കേണം,
ദേഹശുദ്ധി വരുത്തണം,
മോഹം പോലെ പഠിച്ചുള്ള-
തൂഹം ചെയ്തോർമ്മവെക്കണം.

വെളുക്കുമ്പോൾ കുളിക്കേണം,
വെളുത്തുള്ളതുടുക്കണം,
വെളുപ്പിൽ ക്ഷേത്രദൈവത്തെ-
യെളുപ്പം തൊഴുതെത്തണം.

കാര്യമായ് നിയമം വേണം,
കാര്യം വിട്ടു കളിക്കൊലാ,
ധൈര്യം വേണം, പഠിക്കേണ്ടും
കാര്യത്തിൽ ശ്രദ്ധ വെക്കണം.

പഠിച്ചപാഠം തോന്നിച്ചു
വെടിപ്പാക്കി ധരിക്കണം,
ചൊടി വേണം, ചോടുറക്കും-
പടി തോന്നിച്ചിരിക്കണം.

നേരത്തുണ്ടിട്ടെത്തിടേണം
നേരത്തേ പാഠശാലയിൽ,
സ്വൈരം മുമ്പിട്ടുപാദ്ധ്യായ-
ന്മാരണഞ്ഞാൽ വണങ്ങണം.

പഠിക്കുംകൂട്ടർതൻമുമ്പു
പിടിക്കാനുദ്യമിക്കണം,
മടിക്കൊല്ലാ, മിഴിക്കൊല്ലാ,
വെടിപ്പായിട്ടു ചൊല്ലണം.

അറിഞ്ഞുകൊൾവാനാചാര്യൻ
പറഞ്ഞീടുന്നതൊക്കെയും
മറപ്പിലാക്കൊലാ നന്നാ-
യുറപ്പിച്ചുള്ളിലാക്കണം.

(കവന കൌമുദി)



C. M. S. Press, Kottayam—1916